സാഹിത്യവാരഫലം

1970/08/30-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## സ്പ്രിങ്ങ് സാഹിത്യം

അയാൾ അവളോടു പറഞ്ഞു: “ഒന്നു പാടൂ.” അവൾ പാടിയില്ല; പുഞ്ചിരി പൊഴിച്ച്, ലജ്ജിച്ച്, കടക്കണ്ണുകൊണ്ട് അയാളെ നോക്കിയതേയുള്ളു. ആ കാഴ്ച കണ്ട ഞാൻ വിചാരിച്ചു അവളുടെ മന്ദസ്മിതത്തിനു ഏതു മനോഹരമായ ഗാനത്തേക്കാളും മാധുര്യമുണ്ട്... സായം സന്ധ്യ. ഞാൻ അന്തരീക്ഷത്തിലേക്കു നോക്കി. ഒറ്റ നക്ഷത്രം പോലുമില്ല. തെല്ലൊരു ദുഖത്തോടെ ഞാൻ ആരൊടെന്നില്ലാതെ ചോദിച്ചു: “ഈ അന്തരീക്ഷത്തിനു പുഷ്പിച്ചുകൂടെ?” ഞാൻ അങ്ങനെ ചോദിച്ചുതീർന്നില്ല; അതിനു മുൻപ് ആയിരമായിരം നക്ഷത്രങ്ങൾ പ്രകാശം പൊഴിച്ചുതുടങ്ങി. ലജ്ജപോലെ, നക്ഷത്രത്തെപ്പോലെ കല നൈസർഗ്ഗികമായി വിടരണം, വിലസണം അപ്പോൾ ആ കലയുടെ സ്പർശം നിങ്ങൾ സ്നേഹിക്കുന്ന തരുണിയുടെ സ്പർശത്തേക്കാൾ ആഹ്ലാദദായകമായിരിക്കും. അതിന്റെ സൗരഭ്യം പ്രേമഭാജനത്തിന്റെ സൗരഭ്യത്തേക്കാൾ നിർവൃതിജനകമായിരിക്കും. സ്വാഭാവികത കലയ്ക്കില്ലെങ്കിലോ? അതിനുത്തരം താഴെച്ചേർക്കുന്ന വരികളിലുണ്ട്.

“രണ്ടഭിപ്രായം കാണും നമുക്കേതിലും; വാശി-
കൊണ്ടു വാക്ത്തർക്കം മൂക്കും നൂറു ശാപാക്രോശത്തിൻ
നടുവിൽ കലിതുള്ളിനില്ക്കും ഞാൻ, കണ്ണീരല-
യ്ക്കിടയിൽ നീയും, ചുറ്റമമ്പരന്നന്തംവിട്ടും
പതുങ്ങിയെത്തും കൊച്ചു മക്കളാമുഖങ്ങളിൽ
പകരും ഭയാശങ്കാഭാവത്തിന്നിരുകളുൾ”

ശ്രീ. മേലൂർ ദാമോദരൻ ‘മാതൃഭൂമി’ ആഴ്ചപ്പതിപ്പിന്റെ 22-ാം ലക്കത്തിൽ എഴുതിയ “മധുവിധു” എന്ന കവിതയിലെ ഒരു ഭാഗമാണിത്. ദാമോദരന്റെ കവിത അനുവാചകനെ സ്വപ്നത്തിന്റെ മണ്ഡലത്തിലേക്കു കൊണ്ടുചെല്ലുന്നില്ല. അനുധ്യാനത്തിന്റെ മണ്ഡലത്തിലേക്കു നയിക്കുന്നില്ല. മനസ്സിന് രണ്ടു പ്രവണതകളുണ്ട്; നിരൂപണപരവും സർഗ്ഗാത്മകവും. ദാമോദരന്റെ നിരൂപണപരമായ പ്രവണതയാണ് ഈ കവിതയിൽ പാരുഷ്യമാർന്ന് തലയുയർത്തിനില്ക്കുന്നത്. കോപകലുഷിതനായ ആതിഥേയനെപ്പോലെ അദ്ദേഹത്തിന്റെ കാവ്യം നമുക്കു ചിത്തതാപം ഉളവാക്കുന്നു. കോപകലുഷിതനായ ആതിഥേയനോ? എന്തൊരു വൈരസ്യജനകമായ ഔപമ്യം? അല്ലേ? സ്വന്തമനുഭവത്തിൽ നിന്നാണല്ലോ അർത്ഥാലങ്കാരങ്ങൾ ഉളവാകുക അതുകൊണ്ട് അങ്ങനെ പറഞ്ഞെന്നേയുള്ളൂ. സൗജന്യമാധുര്യത്തോടെ നമ്മെക്ഷണിച്ചു വീട്ടിൽ കൊണ്ടുപോയിട്ട് നോട്ടം കൊണ്ടും വാക്കുംകൊണ്ടും അപമാനത്തിനും നിന്ദനത്തിനും സന്നദ്ധരാകുന്ന ആളുകളുണ്ട്. പ്രായാധിക്യം അതിന് അവർക്കൊരു തടസ്സമല്ല. അതിഥിമര്യാദ എന്നത് അവർക്കൊരു ചിന്താവിഷയമല്ല. ശ്രീ. ദാമോദരൻ “മധുവിധു” എന്ന ആകർഷകമായ ശീർഷകത്തിലൂടെ അനുവാചകരെ കാവ്യാസ്വാദനത്തിനു ക്ഷണിക്കുന്നു. വിശ്വസിച്ചു നാം കൂടെ ചെല്ലുമ്പോൾ അദ്ദേഹം നമ്മെ വേദനിപ്പിക്കുന്നു. ഒരു വ്യത്യാസമുണ്ട്, ആതിഥേയൻ കരുതിക്കൂട്ടി അപമാനിക്കുന്നു; ദാമോദരൻ തന്റെ കെല്പില്ലായ്മകൊണ്ട് പീഡിപ്പിക്കുന്നു. അതിനാൽ അദ്ദേഹത്തെ നാം കുറ്റം പറയരുത്. എന്നാൽ നിത്യജീവിതയാഥാർത്ഥ്യങ്ങൾക്കു പിന്നിലുള്ള ശാശ്വതികത്വത്തിന്റെ പ്രതീകങ്ങളെ കവി കണ്ടാലോ? ഫലം തികച്ചും ആകർഷകമായിരിക്കുമെന്ന് ശ്രീ. എ. സുഗുണൻ “യുഗാന്തരങ്ങളിലൂടെ” എന്ന കവിതയിലൂടെ പ്രഖ്യാപിക്കുന്നു. മഹാവേഗമാർന്ന് ഒഴുകുന്ന ജീവിതസ്രോതസ്വിനിയെ കവി കാണുന്നു. ‘അദ്ഭുതം’, ‘ആരാധന’, അന്വേഷണം’, ‘അസ്വസ്ഥത’ എന്ന് നാലു ഖണ്ഡങ്ങളിലൂടെ തന്റെ ദർശനത്തെ അദ്ദേഹം ആവിഷ്കരിക്കുന്നു.

“കുളിർവെണ്ണിലാവുമ്മ വച്ചുറക്കീടും മഞ്ഞിൻ
കണവും മൃദുശീത പുഷ്പഗന്ധിയാം കാറ്റും
ഉഗ്രമായുച്ചണ്ഡമായ് വിണ്ണിനെ വിറപ്പിക്കു-
മുൽകടോന്മാദം പൊട്ടിച്ചിരിക്കും കൊടുംകാറ്റും
നോക്കിനില്ക്കവെ കത്തിയെരിയും മിന്നൽക്കോളും
പൂത്തിറങ്ങീടും കൊച്ചു കൊച്ചുതാഴ്വാരങ്ങളും
സന്ധ്യയും പുലരിയും കണ്ടു വിസ്മയപ്പെട്ടെൻ
ചിന്തയിലജ്ഞാതമാം മൂകരാഗവുമായി
കൺമിഴിച്ചെന്നേനോക്കി നില്പൂ ഞാൻ കാലത്തിന്റെ
വെണ്മണൽത്തട്ടിൽ കാണാനാവാതെ കൺചിമ്മാതെ”

അനുവാചകരായ നമ്മളും കൺചിമ്മാതെ നോക്കി നില്ക്കുന്നു.

മാവോസേതുങ്ങ്

“രാഷ്ട്രവ്യവഹാരത്തെക്കുറിച്ചുള്ള കവിത കുപ്രസിദ്ധമായ വിധത്തിൽ അധമമാണ്” എന്ന് ഒരു ചൊല്ലുണ്ടെങ്കിലും കവിതയിൽ രാഷ്ട്രവ്യവഹാരം പാടില്ലെന്ന് എനിക്കഭിപ്രായമില്ല. അത് കവിതയാകണം എന്നേ എനിക്കു നിർബ്ബന്ധമുള്ളു, മാവോ സേതുങ്ങ് രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച കവിയുമാണ്. ദേശീയവാദികളോടുള്ള (ദേശീയമല്ല, ദൈശികമാണ് ശരി. എങ്കിലും ഞാൻ ദേശീയമെന്ന് എഴുതുന്നു.) യുദ്ധത്തിൽ വധിക്കപ്പെട്ട ഒരു കൂട്ടുകാരന്റെ ഭാര്യ ലിഷൂയിക്കുവേണ്ടി മവോ 1957-ൽ ഒരു കൊച്ചു കവിത എഴുതുകയുണ്ടായി. 1930-ൽ യുദ്ധത്തിൽ മരിച്ച തന്റെ ഭാര്യയെക്കൂടി അനുസ്മരിച്ചുകൊണ്ടാണ് അദ്ദേഹം ആ കവിത രചിച്ചത്.

“I lost my proud poplar, and you your willow;
Poplar and willow soar to the heaven of heavens:
Wu Kang, asked what he has to offer,
Presents them with Cassia wine.
The lonely goddess in the moon
spreads her ample sleeves
To dance for these good souls in the endless sky;
Of a sudden comes word of the Tiger’s defeat on earth
And they break into tears of torrential rain”

ശ്രേഷ്ഠമായ കവിതയാണിതെന്ന് സി. എം. ബൗറ എന്ന പ്രശസ്തനായ നിരൂപകൻ അഭിപ്രായപ്പെടുന്നു. തന്റെ സഹധർമ്മിണിയെ പോപ്ലർവൃക്ഷത്തോടും കൂട്ടുകാരിയുടെ ഭർത്താവിനെ വില്ലോവൃക്ഷത്തോടും മവോസേതുങ്ങ് ഉപമിക്കുന്നു. അവർ രണ്ടുപേരും ചന്ദ്രനിലേക്കു ചെല്ലുകയാണ്. അവിടെ വൂ കാങ്ങ് അവർക്ക് സ്വാഗതമരുളുന്നു. അനശ്വരനായിത്തീരാൻ ശ്രമിച്ചപ്പോൾ ഈശ്വരന്മാരാൽ ശിക്ഷിക്കപ്പെട്ടവനാണ് വൂ കാങ്ങ്. ചന്ദ്രനിലെ അക്കേഷ്യമരം മുറിക്കുക എന്നതാണ് അയാളുടെ ജോലി. മരം മുറിഞ്ഞുവീണാലുടൻ അതു വീണ്ടും പഴയരീതിയിലാകും. വൂ കാങ്ങ് പിന്നെയും അതു മുറിക്കും. മവോയുടെ സഹധർമ്മിണിയും ലിഷൂയിയുടെ ഭർത്താവും വീരചരമം പ്രാപിച്ച് ചന്ദ്രനിൽ ചെന്നപ്പോൾ വൂ കാങ്ങ് തന്റെ ക്ലേശകരമായ ജോലിയിൽ നിന്ന് വിമുക്തനായി. ചന്ദ്രനിലെ ദേവത നൃത്തത്തിനുവേണ്ടി സന്നദ്ധയായി. ഭൂമിയിൽ വ്യാഘ്രത്തിന്റെ—ശത്രുവിന്റെ—പരാജയത്തെക്കുറിച്ച് അവർ കേട്ടു. ഉടനെ എല്ലാവരും ആഹ്ലാദബാഷ്പം പൊഴിച്ചു. കെട്ടുകഥയിൽ വിശ്വസിക്കാതെതന്നെ മവോ തനിക്കിഷ്ടപ്പെട്ട രണ്ടുപേരെ അഭിനന്ദിക്കാൻ വേണ്ടി അതിനെ വിദഗ്ദ്ധമായി ഉപയോഗിക്കുന്നതിന്റെ രാമണീയകമാണ് ഈ കവിതയിലുള്ളതെന്നു ബൗറ പറയുന്നു. മരിച്ചവരുടെ മരിക്കാത്ത മഹനീയതയാണ് ഈ കവിതയുടെ പ്രതിപാദ്യവിഷയമെന്നും മഹാനായ ആ നിരൂപകൻ ചൂണ്ടിക്കാണിക്കുന്നു. കലയുടെ ചിത്രാവരണത്തിനകത്ത് ഒതുങ്ങിനില്ക്കുന്ന പ്രചാരണമേ മവോ സേ തുങ്ങിന്റെ കവിതയിലുള്ളൂ. ഈ തത്ത്വം നമ്മുടെ പലകവികൾക്കും അറിഞ്ഞുകൂടാ. അവരിലൊരാൾ വിരസമായി എഴുതുകയാണ്:

“മുണ്ടുടുക്കുവാൻ, കാലിൽ കുമ്പാളച്ചെരിപ്പിടാൻ
നീണ്ടൊന്നു നടക്കുവാൻ, വായ്തുറന്നുരിയാടാൻ
പണ്ടുനാമടരാടി; സഹസ്രാബ്ദങ്ങൾ തന്റെ
കൂരിരുൾപ്രാകാരം നാം ഭേദിച്ചു കടന്നെത്തി”

(ദേശാഭിമാനിവാരിക-ലക്കം 7-“ഉണരുനീ”—ശ്രീ. എൻ. കെ. കാളിയത്ത്.) കാളിയത്തിന്റെ കവിതയിൽ “അടരാടലേ”യുള്ളു. കലയില്ല. ഭാവനയുടെ സത്യത്തിനാണ് കവിതയിൽ പ്രാധാന്യമുള്ളത്. അതില്ലാത്തത് എൻ. കെ. കാളിയത്തിന്റെ കവിതയിൽ മാത്രമല്ല ശ്രീ. എസ്. രമേശൻ നായരുടെ “ചിപ്പി”യിലും ശ്രീ. പുത്തൻപാറ ഗോപിയുടെ “പ്രതീക്ഷ”യിലും അതു കാണുന്നില്ല. (വിശാലകേരളം ലക്കം 8)

വാല്മീകിരാമായണത്തിലെ ഒരു ഭാഗം. ശ്രീരാമനും ലക്ഷ്മണനും സരയുവിന്റെ തീരത്തിലുള്ള പുൽത്തകിടിയിൽ കിടന്നുറങ്ങുകയാണ്. കിഴക്കൻ ചക്രവാളം പുലരിപ്രഭയാൽ തുടുത്തു. വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ വിളിച്ചുണർത്തുകയാണ്:

“കൗസല്യാ സുപ്രജാ രാമ പൂർവ്വാസന്ധ്യാപ്രവർത്തതേ
ഉത്തിഷ്ഠ നരശാർദ്ദൂല കർത്തവ്യം ദൈവമാഹ്നികം”

(കൗസല്യയുടെ സുസന്താനമായ രാമ, ഇതാ പ്രഭാതമായിക്കഴിഞ്ഞു. ഹേ പുരുഷശ്രേഷ്ഠ, എഴുന്നേറ്റാലും, പ്രഭാതകൃത്യങ്ങൾ അനുഷ്ഠിച്ചാലും) ഉജ്ജ്വലമായ കവിതയാണിത്. ആസുരമായ അന്ധകാരത്തെ നിർമ്മാർജ്ജനം ചെയ്യുന്ന ആധ്യാത്മികപ്രകാശമാണ് ശ്രീരാമൻ എന്നു ധ്വനിപ്പിക്കുന്നതിന്റെ സൗന്ദര്യം നോക്കു. കവിത ഇങ്ങനെയിരിക്കണം.

ശ്രീ. ജി. ശങ്കരക്കുറുപ്പ് തിരുവനന്തപുരത്തു താമസിക്കുന്ന കാലം. വഴുതയ്ക്കാട്ടു ശാസ്താംകോവിലിനടുത്തുള്ള ഒരു സൗധത്തിലായിരുന്നു അദ്ദേഹം താമസിച്ചിരുന്നത്. യാദൃച്ഛികമായി അദ്ദേഹത്തിന്റെ വീട്ടിൽച്ചെന്ന ഞാൻ വളരെനേരം സംസാരിച്ചിരുന്നു. ശങ്കരക്കുറുപ്പിന്റെ അതിഥിസത്കാരതൽപരത കണ്ടാൽ നാം അവിടെനിന്ന് ഒരിക്കലും ഇറങ്ങിപ്പോരില്ല. ഞാൻ മുറുക്കിക്കഴിഞ്ഞു് അദ്ദേഹത്തോട് അനുവാദം ചോദിച്ചു: “മാസ്റ്റർ ഈ ജന്നലിൽക്കൂടെ അങ്ങോട്ടു തുപ്പരുതോ?” ഭവനത്തിന്റെ അങ്ങേപ്പുറം ഇന്റർമീഡിയറ്റ് കോളേജാണ്. കവി ഒരു സംശയവും കൂടാതെ മറുപടി നല്കി: “ഓഹോ, കോളേജിന്റെ മുറ്റത്ത് ആർക്കും തുപ്പാമല്ലോ”. വിദ്യയെ നിന്ദിക്കുന്നതിലുള്ള കവിയുടെ ധർമ്മരോഷമാണ് ഞാൻ ആ മറുപടിയിൽ ദർശിച്ചത്. ഞാൻ പിന്നെ അങ്ങോട്ടു തുപ്പിയില്ല. പക്ഷേ, സാഹിത്യത്തിന്റെ തിരുമുറ്റത്ത് ശ്ലേഷ്മനിരസനം നിർവ്വഹിക്കുന്നത് എത്രപേരാണ്? മനോരമ ആഴ്ചപ്പതിപ്പിന്റെ (ആഗസ്റ്റ് 15) പത്താം പുറത്ത് ആരംഭിക്കുന്ന “വിമാനം” എന്ന ചെറുകഥ നോക്കുക. ശ്രീ. ജോർജ്ജ് നെല്ലായിയാണ് കഥാകാരൻ. പ്രേമഭാജനത്തെ വേറൊരുവൻ വിവാഹം ചെയ്യുന്ന പഴഞ്ചൻ വിഷയത്തെ ഏറ്റവും പഴഞ്ചനായി പ്രതിപാദനം ചെയ്യുന്ന കഥയാണിത്. അതിഭാവുകത്വം കലർന്ന ഇതിലെ വർണ്ണനകൾ കലയുടെ മണ്ഡലത്തിൽ നിന്ന് അതിദൂരം അകന്നു നില്ക്കുന്നു. ഇതിലെ സംഭാഷണങ്ങൾ വമനേച്ഛയുളവാക്കുന്നു.

“തൊഴാൻ വരുന്നില്ലേ.”

“വരണോ?”

“ഞാൻ പറയാതെതന്നെ വരാറുള്ള ആളല്ലേ?”

“എന്റെ ദേവിയെ ഞാൻ തൊഴുതു കഴിഞ്ഞു,”

“എന്നാലും ഒന്നുകൂടി തൊഴാം.”

അവൾ കുലുങ്ങിച്ചിരിച്ചു.

ഇമ്മാതിരി സംഭാഷണങ്ങളുടെ കാലം കഴിഞ്ഞു. നിത്യജീവിതത്തിൽ ആരും സ്ത്രീയുടെ മുഖത്തുനോക്കി ദേവിയെന്നു വിളിക്കാറില്ല. വിളിച്ചാൽ അവൾ ചൂലു ചാണകത്തിൽ മുക്കി അയാളെ അടിക്കും. കലാലോകത്തും ഇങ്ങനെയൊരു സംഭാഷണം സാദ്ധ്യമല്ല. മനോരമവാരികയുടെ അവസാനത്തെ പുറത്തു റ്റോംസിന്റെ “ബോംബനും മോളിയും” എന്ന ഹാസ്യചിത്രമുള്ളത് എത്ര ഭാഗ്യം! അതിലെ പഞ്ചായത്തുപ്രസിഡന്റിനു പറ്റുന്ന പറ്റു കണ്ട് ഞാൻ ഉള്ളുകുളിർക്കെ ചിരിച്ചുപോയി. അനുഗ്രഹീതരായ ടോംസും മന്ത്രിയും യേശുദാസനും ഉള്ളതു നല്ല കാലം. ഇല്ലെങ്കിൽ ഇന്നത്തെ കഥാകാരന്മാർ നമ്മുടെ കഥ കഴിക്കുമായിരുന്നു.

കോൺറഡ് ഐക്കൻ

എന്റെ മുൻപിലിരിക്കുന്ന റ്റൈംപീസ് ടിക് ടിക് എന്നു ശബ്ദിച്ചുകൊണ്ട് “ഓടുകയാണ്” ഞാനാണു അതിന്റെ സ്പ്രിങ്ങ് മുറുക്കിവച്ചത്. റ്റൈംപീസിന്റെ ചക്രങ്ങൾ തേഞ്ഞുപോകുന്നു. സ്പ്രിങ്ങിനും തേയ്മാനം സംഭവിക്കുന്നു. കാലത്തിലൂടെ ഞാൻ എന്റെ ജീവിതം വ്യർത്ഥമാക്കുന്നതുപോലെ കാലത്തിന്റെ പ്രയാണത്തെ ചൂണ്ടിക്കാണിച്ചു കൊണ്ട് ഈ ‘കാലമാപനയന്ത്രവും’ അതിന്റെ ജീവിതത്തെ വ്യർത്ഥമാക്കുന്നു. ചില കഥാകാരന്മാർ സ്പ്രിങ്ങ് മുറുക്കി വച്ചതുപോലെ കഥാപാത്രങ്ങളെക്കൊണ്ടു സംസാരിപ്പിക്കുന്നു, പ്രവർത്തിപ്പിക്കുന്നു. അവർ സ്വന്തം ജീവിതത്തെ നിഷ്പ്രയോജനമാക്കുന്നു; വായനക്കാരുടെ ജീവിതത്തെ നിഷ്പ്രയോജനമാക്കുന്നു. ശ്രീ. ശങ്കർ കരിയാം “കുങ്കുമ”ത്തിലെഴുതിയ “മധ്യരേഖ”എന്ന കഥ നോക്കുക. കൂട്ടുകാരിയുടെ വിവാഹത്തിൽ ദുഃഖിതയാകുന്ന ഒരു തരുണിയെ അവിടെ കാണാം. ശ്രീ. എം. ആർ. കെ. പണിക്കർ എഴുതിയ “പ്രതിമകൾ” എന്റെ വായനക്കാർ വായിച്ചുനോക്കട്ടെ. ശ്രീ. പണിക്കർ കലാസൃഷ്ടികളെന്ന പേരിൽ ആവിർഭവിക്കുന്ന കലാഭാസങ്ങളെ നിന്ദിക്കുകയാണ്. താൻ പ്രഖ്യാപിക്കുന്ന സാരസ്വതരഹസ്യം തനിക്കുംകൂടി ചേരുന്നതാണെന്ന് അദ്ദേഹം എന്തുകൊണ്ട് ഓർമ്മിക്കുന്നില്ല? രണ്ടു കഥാകാരന്മാരും ചുറ്റുകമ്പി മുറുക്കിവച്ചിരിക്കുകയാണ്. നൈസർഗ്ഗികത്വമില്ലാതെയുള്ള ‘ഓട്ടമേ’ ഇവിടെയുള്ളു. ശങ്കറും പണിക്കരും പദ്മരാജനെ അപേക്ഷിച്ചു അപ്രസിദ്ധരാണ്. പ്രശസ്തനായ അദ്ദേഹമോ? അദ്ദേഹവും സ്പ്രിങ്ങ് മുറുക്കുന്നതേയുള്ളു. മോട്ടോർസൈക്കിൾ കയറ്റി ഒരുവനെ കൊന്ന ഒരുത്തന്റെ പേടിയാണ് ശ്രീ. പദ്മരാജന്റെ “ആട്ടിൻകുട്ടിയും ചെന്നായും” എന്ന ചെറുകഥയിലെ വിഷയം. (മാതൃഭൂമി-ലക്കം 22) കഥാകാരൻ ഇളകിമറിഞ്ഞാണു കഥ പറയുന്നത്. തന്റെ മുഖ്യകഥാപാത്രത്തിന് ഇളക്കം ഉണ്ടെന്നും അദ്ദേഹം പറയുന്നുണ്ട്. ശരിയായിരിക്കാം. പക്ഷേ, വായനക്കാരന് ഒരിളക്കവും ഇല്ല. അനുവാചകൻ ഈ കഥയിലാകെ സ്പ്രിങ്ങുകളെ മാത്രമേ കാണുന്നുള്ളു. അലങ്കാരമുപേക്ഷിച്ചു പറയാം. ഈ കഥയുടെ മുദ്ര കൃത്രിമത്വമാണ്. ഇങ്ങനെയുള്ള വിഷയങ്ങൾ പ്രഗല്ഭന്മാർ കൈകാര്യം ചെയ്യുന്നതെങ്ങനെയെന്നു വാസനാസമ്പന്നനായ പദ്മരാജൻ നോക്കിപ്പഠിപ്പിച്ചാൽ നന്നായിരിക്കും. കോൺറഡ് ഐക്കൻ എന്ന അമേരിക്കൻ എഴുത്തുകാരന്റെ Impulse എന്ന ചെറുകഥ ഒരുദാഹരണമായി ഞാൻ ചൂണ്ടിക്കാണിക്കുകയാണ്. മോഷണം നടത്തിയ ഒരുവന്റെ ചിത്തവൃത്തികളെയാണു ആ കഥാകാരൻ ചിത്രീകരിക്കുന്നത്. അവിടെ അത്യുക്തിയില്ല, സ്ഥൂലീകരണമില്ല. പരമഫലമുളവാക്കാനുള്ള സാഹസികത്വമില്ല ഞാനൊരു കഥ പറയുന്നു, അത്രേയുള്ളു, എന്ന മട്ടിലാണു കഥാകാരൻ എഴുതുന്നത് ബോധപൂർവ്വമായ നിർമ്മാണം വേറെ, അബോധാത്മകമായ സൃഷ്ടി വേറെ. പദ്മരാജന്റെ കഥയിൽ കരുതിക്കൂട്ടിയുള്ള നിർമ്മാണ പ്രക്രിയ മാത്രമേ നടക്കുന്നുള്ളൂ.

കാവ്യാത്മകം എന്നതിനു വിപരീതമായ ഒരവസ്ഥയുണ്ടല്ലോ. ഭാരതീയരും പാശ്ചാത്യരും അതംഗീകരിച്ചിട്ടുണ്ട്. രാജശേഖരൻ എന്ന ആലങ്കാരികൻ കവികളെ സാരസ്വതരെന്നും ആഭ്യാസികരെന്നും വേർതിരിക്കുന്നത് ഇതിനെ അവലംബിച്ചാണ്. പാശ്ചാത്യനായ ക്രോച്ചെയും സാഹിത്യകാരന്മാരെ കാവ്യകവികളെന്നും ഗദ്യകവികളെന്നും വിഭജിക്കുന്നു. ജന്മസിദ്ധമായ കഴിവുകളുള്ളവർ സാരസ്വതർ അല്ലെങ്കിൽ കാവ്യകവികൾ. അഭ്യാസംകൊണ്ടു സാഹിത്യസൃഷ്ടികൾ മെനഞ്ഞെടുക്കുന്നവർ അഭ്യാസികർ അല്ലെങ്കിൽ ഗദ്യകവികൾ. കാവ്യാത്മകം എന്ന അവസ്ഥയ്ക്കു വിപരീതമായ ഗദ്യാത്മകം എന്നാ അവസ്ഥയാൽ പ്രേരിതരായിട്ടാണ് ശ്രീ. ആരണ്യനും ശ്രീ. നന്തനാറും‘മലയാളനാട്ടി’ൽ (ലക്കം-13) ചെറുകഥകളെഴുതുന്നത്. ചേച്ചിക്കുവേണ്ടി നടത്തിയ മന്ത്രവാദത്തിൽ ഉപയോഗിച്ച ഒരു മരപ്പാവയെ നെഞ്ചോടു ചേർത്ത് പിടിച്ച് ആഹ്ലാദിക്കുന്ന ഒരനുജത്തിയെ ആരണ്യൻ “സന്ധ്യാരാഗ”ത്തിൽ അവതരിപ്പിക്കുന്നു. ഒരുവൻ കാമാവേശം തീർത്തതെങ്ങനെയെന്നു നന്തനാർ “വിശപ്പിൽ” പ്രതിപാദിക്കുന്നു. യാഥാർത്ഥ്യത്തിന്റെ ചില ഭാഗങ്ങളെ രണ്ടുപേരും കാണുന്നുണ്ട്. പക്ഷേ, അവയെ സൗന്ദര്യത്തിന്റെ ലോകത്തിലേക്ക് ആനയിക്കുവാൻ അവർക്കു കഴിയുന്നില്ല. രവിവർമ്മ വരച്ച മോഹിനിയുടെയും രുക്മാംഗദന്റെയും ചിത്രം വായനക്കാർ കണ്ടിട്ടില്ലേ? അതിലെ വ്യക്തികളെല്ലാം നിശ്ചലത്വമാർന്നു നില്ക്കുകയാണ്. എങ്കിലും അവർ സംസാരിക്കുന്നു, ചലനം കൊള്ളുന്നു എന്നെനിക്കു തോന്നുന്നു. “മകന്റെ കഴുത്തു മുറിക്കു” എന്നു മോഹിനി പറയുന്നു. “അച്ഛാ, ഇതാ ഈ കഴുത്തു മുറിക്കു” എന്നു മകൻ പറയുന്നു. “എനിക്കു വയ്യേ” എന്നു രുക്മാംഗദൻ നിലവിളിക്കുന്നു. ഇവയെല്ലാം ഞാൻ കേൾക്കുന്നുണ്ട്. ആ ചിത്രമാകെ സ്പന്ദിക്കുന്നു. ചെറുകഥകളും ഇങ്ങനെ ജീവിതം കൊണ്ടു തുടിക്കണം. ആരണ്യനും നന്തനാറും അതു മനസ്സിലാക്കിയിട്ടില്ല.

പി. കുഞ്ഞിരാമൻനായർ

അടുത്തകാലത്ത് പരസ്യംചെയ്ത മൂന്നു കാവ്യസമാഹാരഗ്രന്ഥങ്ങളാണ് മഹാകവി വള്ളത്തോളിന്റെ സാഹിത്യമഞ്ജരി പതിനൊന്നാം ഭാഗം, ശ്രീമതി സുഗതകുമാരിയുടെ ‘ഇരുൾച്ചിറകുകൾ’, ശ്രീ. പി. കുഞ്ഞിരാമൻ നായരുടെ “വയല്ക്കരയിൽ” എന്നിവ. അന്തരിച്ചുപോയ മഹാകവികൾ സമാഹരിക്കാതെ ഇട്ടിട്ടുപോയ കവിതകളെടുത്ത് സമാഹാരഗ്രന്ഥമായി പ്രസാധനം ചെയ്യുന്നതു ഒരു വലിയ അപരാധമാണെന്ന് വിചാരിക്കുന്നവനാണ് ഈ ലേഖകൻ. കവിതകളുടെ കലാശൂന്യത കണ്ടിട്ടാണ് അവർ അവയെ ഉപേക്ഷിച്ചത്. കവിയുടെ ബന്ധുക്കൾ ലക്ഷ്മീപ്രസാദത്താൽ ആകൃഷ്ടരായി ആ കാവ്യങ്ങളെ സമാഹരിക്കുമ്പോൾ സരസ്വതീപ്രസാദത്താലല്ല അവ രചിക്കപ്പെട്ടതെന്ന വസ്തുത മറന്നുകളയുന്നു. സാഹിത്യമഞ്ജരി പതിനൊന്നാം ഭാഗം വെറും ചവറാണ്. കാവ്യകവിയായ വള്ളത്തോളിന് അപമാനം ഉണ്ടാക്കാനേ ഇത് പ്രയോജനപ്പെടുന്നുള്ളൂ. കാവ്യകവികളായ കുഞ്ഞിരാമൻ നായരുടെയും സുഗതകുമാരിയുടെയും കാവ്യഗ്രന്ഥങ്ങൾ രമണീയങ്ങളാണ്. “എന്നെയൊന്നു സ്പർശിക്കു; നിങ്ങൾക്കു ഈശ്വരനെ കാണാം.” എന്ന് കുഞ്ഞിരാമൻ നായരുടെ കവിത നമ്മോടു പറയുന്നു. സഹൃദയനാകുന്ന അതിഥിയെ കൂപ്പുകൈയോടെ, മന്ദസ്മിതത്തോടെ സ്വീകരിക്കുന്ന സംസ്കാരസമ്പന്നയാണ് സുഗതകുമാരിയുടെ കവിത. അതിഥിമര്യാദയെ മറന്ന് ആ കാവ്യാംഗന നേത്രാഞ്ചലം ചുവപ്പിച്ച് നിങ്ങളെ നോക്കുന്നില്ല. പരുഷമായി മൂളുകയും വിങ്ങുകയും ചെയ്യുന്നില്ല. സുഗതകുമാരിയുടെ “നീർക്കിളി” എന്ന അത്യന്തസുന്ദരമായ കവിതയും ഈ കാവ്യസമാഹാരഗ്രന്ഥത്തിൽ ഉൾപ്പെടുന്നു.



ഞാൻ എവിടെയോ വായിച്ച ഒരു കഥ. ലൗകികസുഖങ്ങളിൽ മുഴുകി ജീവിക്കുന്ന ഒരു യുവാവു ഒരു സന്ന്യാസിയെ കാണാൻ ചെന്നു. യുവാവ് സന്ന്യാസിയോടു പറഞ്ഞു:

“അങ്ങയുടെ ത്യാഗം എത്ര ഉത്കൃഷ്ടം!”

സന്ന്യാസി മറുപടി നൽകി: “നിങ്ങളുടെ ത്യാഗത്തിന് ഉത്കൃഷ്ടത കൂടും. ഞാൻ ഈ ലോകത്തെ മാത്രമേ ത്യജിക്കുന്നുള്ളു. നിങ്ങളാകട്ടെ സ്വർഗ്ഗലോകത്തെപ്പോലും ത്യജിച്ചിരിക്കുകയല്ലേ?” കലയുടെ സ്വർഗ്ഗലോകത്തെ ത്യജിച്ചവരാണ് ഇന്നത്തെ സാഹിത്യകാരന്മാരിൽ അധികം പേരും. അവരുടെ കൂട്ടത്തിൽ കുഞ്ഞിരാമൻ നായരെപ്പോലെ ചിലരുണ്ടെന്നുള്ളത് ഭാഗ്യം തന്നെ. മഹാഭാഗ്യം എന്നു തിരുത്തിപ്പറയട്ടെ.



□

എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും ‘സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ’ എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, ‘അതുകൊണ്ടാണല്ലോ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്’ എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ ‘സ്വപ്നമണ്ഡലം’ (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---